

വിശകലനം

**കെ. രാജേശ്വരി**

# കൊന്തയിൽനിന്നു കുരിശിലേക്ക്

**പ്രാക്കുളം ചെഗുവേര ധൈര്യസമേതം കയറിപ്പിടിച്ചത് മൂർഖൻപാമ്പിൻെറ വാലിലായിരുന്നു. ഭരണഘടനാ വിദഗ്ധരോട് കൂടിയാലോചിച്ച് സകല പഴുതുമടച്ചുവേണമായിരുന്നു നിയമമുണ്ടാക്കാൻ. രണ്ടാം മുണ്ടശ്ശേരിയാകാനുള്ള വ്യഗ്രതയിൽ തിടുക്കപ്പെട്ടാണ് നിയമമുണ്ടാക്കിയത്. അതും, ഏതാണ്ട് സാഹിത്യ അക്കാദമിയിൽ അംഗങ്ങളെ നിശ്ചയിച്ച ലാഘവത്തോടെ. നിയമനിർമാണത്തിലെ അനവധാനതക്കു കിട്ടിയ അംഗീകാരമാണ് കോടതിവിധി.**

'സ്വാശ്രയം: ബാലിയും രാമനും ചേർന്ന് ബേബിയെ കൊന്നു!' ജനുവരി നാലിന് ഹൈക്കോടതിവിധി വന്ന് മിനിറ്റുകൾക്കകം സംസ്ഥാനത്തൊമ്പാടും മൊബൈൽ ഫോൺ വഴി പ്രവഹിച്ച സന്ദേശം.

സ്വാശ്രയ മാനേജ്മെൻറുകളെ മുച്ചൂടും മുടിക്കണമെന്ന് എത്രയോ കാലമായി ഇടതുപക്ഷ വിദ്യാർഥി-യുവജന സംഘടനകൾ ആവശ്യപ്പെട്ടിരുന്നതാണ്. ഇക്കൂട്ടരെ നിയന്ത്രിക്കുമെന്ന് ഇടതുമുന്നണിയുടെ പ്രകടനപത്രികയിൽ ഉണ്ടായിരുന്നതാണുതാനും. തെരഞ്ഞെടുപ്പിൽ വൻ ഭൂരിപക്ഷം നേടി അധികാരത്തിലെത്തിയപ്പോൾ വിദ്യാഭ്യാസ വകുപ്പ് ലഭിച്ചത് സഖാവ് എം.എ. ബേബിക്ക്. അങ്ങനെ സ്വാശ്രയ സംഹാരമെന്ന ചരിത്രപരമായ ഉത്തരവാദിത്തം സഖാവിൽ നിക്ഷിപ്തമായി.

നമുക്കറിയാവുന്നപോലെ മുൻകാല എസ്.എഫ്.ഐ നേതാവും യുക്തിവാദിയും കത്തിച്ചാൽ കത്തുന്ന വിപ്ലവകാരിയുമാണ്, പ്രാക്കുളം ചെഗുവേര എന്ന അപരനാമത്തിൽ അറിയപ്പെടുന്ന സഖാവ് മരിയൻ അലക്സാണ്ടർ ബേബി. അനീതി

കണ്ടാൽ അടങ്ങിയിരിക്കില്ല. സ്വാശ്രയ മാനേജ്മെൻറുകളുടെ പകൽക്കൊള്ള അനുവദിക്കാനുമാവില്ല. ഉടനെ ഉണ്ടാകണം നിയമം.

മൂർഖൻപാമ്പിനെ പിടിക്കുമ്പോൾ വാലിൽ പിടിക്കരുത് എന്ന് ശാസ്ത്രം. ചുണയും സാമർഥ്യവുമുണ്ടെങ്കിൽ കഴുത്തിനു പിടിക്കണം. അല്ലെങ്കിൽ ആൻറണി ചെയ്തപോലെ മൂർഖനല്ലേ, പാവം പൊയ്ക്കോട്ടേ എന്നു കരുതണം. സ്വാശ്രയ മാനേജ്മെൻറുകളാണെങ്കിൽ രാജവെമ്പാലയേക്കാൾ വിഷമുള്ള ജാതിയാണ്. അക്കൂട്ടത്തിൽ മതമേലധ്യക്ഷന്മാരുണ്ട്, ആൾദൈവങ്ങളുണ്ട്, ആധ്യാത്മികാചാര്യന്മാരുണ്ട്, സാമൂഹിക പരിഷ്കർത്താക്കളും ബ്ലേഡുകമ്പനിക്കാരും ആക്രിക്കച്ചവടക്കാരുമുണ്ട്.

ആൻറണി-സൂപ്പി, ഉമ്മൻചാണ്ടി-ബഷീർ കാലമൊക്കെ ഇങ്ങിനി വരാത്തവണ്ണം കഴിഞ്ഞുപോയെന്ന് സ്വാശ്രയ കച്ചവടക്കാർക്ക് മനസ്സിലായി. വിദ്യാഭ്യാസ വകുപ്പ് ജോസഫ് ഗ്രൂപ്പിൽനിന്ന് സി.പി.എം ഏറ്റെടുത്തപ്പോൾതന്നെ മെത്രാന്മാരുടെ പ്രതീക്ഷ മങ്ങി. കുഞ്ഞുമാണിയിൽനിന്നുണ്ടായ സൗമനസ്യം ഔസേപ്പച്ചനിൽനിന്നു കിട്ടുകയില്ല. ജോസഫ് മൈത്രി-പൂക്കുഷി ആരോപണങ്ങളാൽ നിസ്തേജനായി, പിന്നീട് വിമാനയാത്രാ വിവാദത്തിൽ മന്ത്രിസഭയിൽനിന്ന് പുറത്താവുകയും ചെയ്തു.

മാനേജ്മെൻറുകൾ സർക്കാറുമായി ചർച്ചക്ക് സന്നദ്ധരായി. മന്ത്രി വഴങ്ങിയില്ല. ആക്രിക്കച്ചവടക്കാരുമായി എന്തു ചർച്ച? നിയമം തന്നെ പരിഹാരമാർഗം. മൂർഖനെ പിടിക്കും, വിഷപ്പല്ലു പറിക്കും, പാമ്പാട്ടികൾക്ക് കൊടുക്കും. അവരതിനെ മകുടിയൂതി കളിപ്പിച്ച് അത്താഴത്തിന് വകതേടും.

2006 അധ്യയനവർഷത്തേക്ക് മാനേജ്മെൻറുകളുമായി ഒത്തുതീർപ്പുണ്ടാക്കാം, അവർ വഴങ്ങാതെ വന്നാൽ ഓർഡിനൻസിറക്കാം; ബന്ധപ്പെട്ടവരുമായി ചർച്ചചെയ്ത്, ഭരണഘടനാ വിദഗ്ധരുമായി കൂടിയാലോചിച്ച് അടുത്തവർഷം സമഗ്രമായ നിയമമുണ്ടാക്കാം എന്ന അഭിപ്രായമുയർന്നു. ന്യൂനപക്ഷ സമുദായങ്ങളെ പിണക്കരുതെന്നും മുന്നണിക്കുള്ളിൽതന്നെ മുറുമുറുപ്പുണ്ടായി.

ഉടനടി വേണം നിയമമെന്ന് ബേബി ശഠിച്ചു. മുന്നണിയിൽ ചർച്ചയുണ്ടായില്ല. മന്ത്രിസഭയിലും തഥൈവ. പാർട്ടി ഭരണഘടനയേക്കാൾ വലുതല്ല ഇന്ത്യൻ ഭരണഘടന. അതുകൊണ്ട് അഡ്വക്കേറ്റ് ജനറലിനോട് ആലോചിച്ചില്ല. ഭരണഘടനാ വിദഗ്ധരുടെ കാര്യം പറയാനുമില്ല. രാവിരുണ്ടുവെളുക്കുമ്പോൾ ബില്ലു തയാർ! തിടുക്കത്തിൽ മൂന്നുവായനയും പൂർത്തിയാക്കി ഗവർണറദ്ദേഹത്തിൻെറ ഒപ്പും വാങ്ങി.

പള്ളിയും പട്ടക്കാരും ഇളകിവശായി. ക്രൈസ്തവ സഭാമേലധ്യക്ഷർ സംയുക്ത ഇടയലേഖനം പുറപ്പെടുവിച്ചു. ഏറെക്കാലമായി പൊടിപിടിച്ചുകിടന്ന അങ്കമാലിക്കല്ലറയിൽ മെഴുകുതിരി കൊളുത്തി. പുഷ്പാർച്ചന നടത്തി. എന്തുചെയ്യാം? ജനം ഇളകിയില്ല. വിശ്വാസികൾ മുഖംതിരിച്ചു, വിമോചനസമരരക്തസാക്ഷികളുടെ കുടുംബാംഗങ്ങൾ പുച്ഛരിച്ചു.

മറുവശത്ത് സഖാക്കൾ, വിശേഷിച്ച് പിണറായി വിഭാഗക്കാർ ആവേശഭരിതരായി. എന്തുവിലകൊടുത്തും സ്വാശ്രയ നിയമം നടപ്പാക്കുമെന്ന് പ്രഖ്യാപിച്ചു. അക്കാദമി പുനഃസംഘടനയിൽ കണ്ണുനട്ടുനിന്ന ബുദ്ധിജീവികളും സാംസ്കാരിക നായകരും ബേബി സഖാവിനെ നിതരാം സ്തുതിച്ചു. രണ്ടാം മുണ്ടശ്ശേരി എന്നു പ്രശംസിച്ചു.

മെത്രാന്മാരുടെ 'രൂപ താ' നയത്തെ വിദ്യാഭ്യാസ മന്ത്രി കണക്കിനു പരിഹസിച്ചു. യേശുവിലാണെൻ വിശ്വാസം, കീശയിലാണെൻ ആശ്വാസം എന്ന് ആവർത്തിച്ചു പാടി.

സ്വാശ്രയ വിദ്യാഭ്യാസ നിയമം സമഗ്രമോ അന്യൂനമോ അല്ലെന്ന് ദോഷൈകദൃക്കുകൾ (സി.പി.എമ്മിലെ വി.എസ് പക്ഷക്കാരും സി.പി.ഐ, ആർ.എസ്.പി കക്ഷികളും) അന്നേ പറഞ്ഞതാണ്. പ്രവാസികളിൽനിന്ന് അഞ്ചിരട്ടി ഫീസ് വാങ്ങുന്നത് അധാർമികമാണ്, പതിനഞ്ച് ശതമാനം സീറ്റുകൾ മാനേജ്മെൻറിന് പതിച്ചുകൊടുത്തത് അഴിമതിയെ നിയമവിധേയമാക്കുന്നതിനു തുല്യമാണ്, മുന്നാക്ക സമുദായ സംവരണം അപ്രായോഗികമാണ്, ന്യൂനപക്ഷങ്ങളെ നിർവചിച്ച വിധം കൃത്രിമമാണ്, അധ്യാപകരുടെ സേവന-വേതന വ്യവസ്ഥകൾ നിയമത്തിൽ ഉൾക്കൊള്ളിച്ചിട്ടില്ല എന്നിങ്ങനെപോയി ആവലാതികൾ.

കോടതിയിലാവും കലാശക്കളിയെന്ന് അന്നേ വ്യക്തമായിരുന്നു. മാനേജ്മെൻറുകൾ ഹരജിയുമായി സുപ്രീംകോടതിയെ സമീപിച്ചു. ഹൈക്കോടതിയിൽ പോകാൻ പറഞ്ഞ് അവിടെനിന്ന് മടക്കി. പ്രാരംഭ വാദം കേട്ട സിംഗിൾ ജഡ്ജി നിയമത്തിലെ ഏതെങ്കിലും വ്യവസ്ഥ സ്റ്റേചെയ്യാൻ വിസമ്മതിച്ചു. അതേസമയം ഈ നിയമം അടുത്തവർഷം നടപ്പാക്കിയാൽ മതി എന്നും വിധിച്ചു. താക്കോൽ സർക്കാറിന്, പെട്ടി മാനേജ്മെൻറുകൾക്ക്! ഇടക്കാല ഉത്തരവു വന്നതും എസ്.എഫ്.ഐക്കാർക്കു ഹാലിളകി. അവർ സ്വാശ്രയ സ്ഥാപനങ്ങൾക്കുനേരെ കല്ലേറ് നടത്തി.

ഇടക്കാല ഉത്തരവിനെതിരെ അപ്പീലുമായി സർക്കാർ ഡിവിഷൻ ബെഞ്ചിനെ സമീപിച്ചു. ഫലം നാസ്തി. സിംഗിൾ ജഡ്ജിയുടെ ഉത്തരവ് സ്ഥിരീകരിച്ചു. പ്രവേശനം കാത്തിരിക്കുന്ന വിദ്യാർഥികളുടെ ഭാ





സുപ്രീംകോടതിയിൽനിന്നും പരിക്കേറ്റ് മടങ്ങിവന്ന മുണ്ടശ്ശേരിയുടെ നിയമത്തെ, ശ്രീരാമനെ പ്രേമിക്കാൻ പോയ ശൂർപ്പണഖയോടാണ് പണ്ട് സി.എച്ച്. മുഹമ്മദ്കോയ ഉപമിച്ചത്. സി.എച്ച് ഉണ്ടായിരുന്നെങ്കിൽ, കരചരണങ്ങൾ മുറിക്കപ്പെട്ട് ചുടുകാട്ടിൽ കിടക്കുന്ന വാസവദത്തയോട് താരതമ്യം ചെയ്തേനെ, ബേബിയുടെ നിയമത്തെ.

വിയോർത്താണ് ഈ പ്രശ്നത്തിൽ ഇടപെടാത്തതെന്ന് ഡിവിഷൻ ബെഞ്ച് പറഞ്ഞു.

സഖാക്കൾ കോപാകുലരായി. കോടതിയുടെ സാമൂഹിക പ്രതിബദ്ധതയില്ലായ്മയെ അപലപിച്ച് ഇടതുപക്ഷ അഭിഭാഷക സംഘടനകൾ പ്രമേയം പാസാക്കി. സാംസ്കാരിക നായകരുടെ പ്രസ്താവനകളാൽ അന്തരീക്ഷം മുഖരിതമായി. കേസു വിധിച്ച ന്യായാധിപനെ വ്യക്തിപരമായി അധിക്ഷേപിച്ചുകൊണ്ട് എസ്.എഫ്.ഐ നേതാവ് കെ.കെ. രാഗേഷ് കൈയടിനേടി.

അതേസമയം, കോടതിവിധിയെ പവ്വത്തിൽ പിതാവ് പാടിപ്പുകഴ്ത്തി. വിദ്യാർഥികളുടെ ഭാവിയെക്കരുതി നിയമയുദ്ധം അവസാനിപ്പിക്കണമെന്ന് *മലയാള മനോരമ* സർക്കാറിനെ ഉപദേശിച്ചു.

സുപ്രീംകോടതിയിൽ അപ്പീൽ കൊടുക്കുമെന്ന് ബേബി സഖാവ് പ്രഖ്യാപിച്ചു. അതോടൊപ്പം സമവായത്തിനും ശ്രമം നടന്നു. കോഫി അന്നാൻെറ റോളിൽ ബിനോയ് വിശ്വം അവതരിച്ചു. ഗതികെട്ടാൽ ബേബി മെത്രാനരമനയിലും പോകും. വിതയത്തിൽ പിതാവിനെ കണ്ട് കൈമുത്തിയിട്ടും മഞ്ഞുരുകിയില്ല. നമുക്കു കോടതിയിൽ കാണാം എന്ന തത്ത്വാധിഷ്ഠിത നിലപാടിൽ മാനേജ്മെൻറുകൾ ഉറച്ചുനിന്നു.

മുൻവർഷത്തെപ്പോലെ 50–50 അനുപാതം തുടരണമെന്ന് സുപ്രീംകോടതി കൽപിച്ചു. ഫലത്തിൽ നിയമം അപ്രായോഗികം. പിന്നെ പുനഃപരിശോധനാ ഹർജിക്കോ പന്തംകൊളുത്തി പ്രകടനത്തിനോ തുനിഞ്ഞില്ല. കോടതിവിധിപ്രകാരം 2006ലെ പ്രവേശനം പൂർത്തിയാക്കി.

165ാം അനുച്ഛേദ പ്രകാരം ഭരണഘടനാദത്തമായ പദവിയുണ്ട് അഡ്വക്കേറ്റ് ജനറലിന്. അദ്ദേഹമാണ് സർക്കാറിൻെറ നിയമോപദേഷ്ടാവും പ്രധാന അഭിഭാഷകനും. കെ.വി. സൂര്യനാരായണയ്യർ മുതൽ എം. രത്നസിംഗ് വരെയുള്ള പ്രഗല്ഭമതികളാണ് മുൻകാലങ്ങളിൽ കേരള ഹൈക്കോടതിയിൽ അഡ്വക്കേറ്റ് ജനറലായിരുന്നിട്ടുള്ളത്. അന്നൊന്നും സർക്കാറിനുവേണ്ടി വാദിക്കാൻ ദൽഹിയിൽനിന്ന് ദിവസക്കൂലിക്ക് ആളെയിറക്കിയ ചരിത്രമില്ല. എം.കെ. ദാമോദരൻെറ കാലത്ത് പയ്യാവൂർ കോടതിയലക്ഷ്യക്കേസിൽ ചീഫ് സെക്രട്ടറിക്കുവേണ്ടി ടി.പി. കേളുനമ്പ്യാരെ രംഗത്തിറക്കിയിട്ടുണ്ട്. അതും അഡ്വക്കേറ്റ് ജനറൽ ഹാജരാകരുതെന്ന് കോടതിയലക്ഷ്യ നിയമത്തിൽ വിലക്കുള്ളതുകൊണ്ടുമാത്രം.

സി.പി. സുധാകരപ്രസാദാണ് നിലവിലുള്ള അഡ്വക്കേറ്റ് ജനറൽ. മുതിർന്ന അഭിഭാഷകൻ, സുബ്രഹ്മണ്യം പോറ്റിയുടെ ശിഷ്യൻ. ശ്രീനാരായണീയനാണ്; വി.എസ്. അച്യുതാനന്ദൻെറ നോമിനി എന്നാണ് കരുതപ്പെടുന്നത്. ഏതായാലും സ്വാശ്രയ വിദ്യാഭ്യാസ നിയമത്തിൻെറ സാധുത വാദിക്കാൻ പ്രസാദ് പോരാ എന്ന് സർക്കാർ കരുതി. മുണ്ടശ്ശേരിയുടെ നിയമത്തിനുവേണ്ടി സുപ്രീംകോടതിയിൽ വാദിക്കാൻ ഇംഗ്ലണ്ടിൽനിന്ന് ഡി.എൻ. പ്രിറ്റിനെ കൊണ്ടുവന്നല്ലോ! ആ നിലക്ക് ബേബിയുടെ നിയമത്തിനായി ദൽഹിയിൽ നിന്നെങ്കിലും ആളെ കൊണ്ടുവരണം. അല്ലെങ്കിൽ മഹാ കുറച്ചിലാണ്.

ഏതായാലും സി.എസ്. വൈദ്യനാഥൻ എന്നൊരു പുലിയെ സുപ്രീംകോടതിയിൽനിന്ന് ഇറക്കുമതി ചെയ്തു. പരദേശ ബ്രാഹ്മണൻ, കെ.കെ. വേണുഗോപാലിൻെറ മുൻകാല ശിഷ്യൻ. വൈദ്യനാഥനാണ് ദിവസക്കൂലി അടിസ്ഥാനത്തിൽ പ്രാരംഭ

സഖാവ് എം.എ. ബേബിക്ക് സന്തോഷിക്കാൻ വകയുണ്ട്. അദ്ദേഹം മുണ്ടശ്ശേരിയോട് ഒരു ചുവടുകൂടി അടുത്തെത്തിയിരിക്കുന്നു. 1957ലെ വിദ്യാഭ്യാസ നിയമം ആംഗ്ലോ ഇന്ത്യൻ സ്കൂളുകൾക്ക് ബാധകമാവില്ലെന്നും 14, 15 വകുപ്പുകൾ ന്യൂനപക്ഷ സ്ഥാപനങ്ങൾക്കു ബാധകമാക്കരുതെന്നും സുപ്രീംകോടതി വിധിച്ചിരുന്നു. ഇപ്പോഴിതാ ബേബിയുടെ നിയമത്തിനും കോടതിയിൽനിന്ന് മാരകമായി പരിക്കേറ്റിരിക്കുന്നു. സഖാവ് വൈകാതെ കാവ്യപീഠികയും നാടകാന്തം കവിത്വവുമെഴുതി പൂർണ മുണ്ടശ്ശേരിയാകുമെന്ന് പ്രത്യാശിക്കുക.

ഘട്ടംമുതൽ ഹാജരായത്. അഡ്വക്കേറ്റ് ജനറലിന് സർക്കാർ നോക്കുകൂലി കൊടുത്തോ എന്നറിയില്ല.

അന്തിമ വാദത്തിനു മുമ്പായി ജസ്റ്റിസ് എം. രാമചന്ദ്രൻ പിൻമാറി. ചീഫ് ജസ്റ്റിസ് വി.കെ. ബാലിക്കൊപ്പം ജസ്റ്റിസ് പി.ആർ. രാമൻ വന്നു. ഇരുഭാഗം അഭിഭാഷകരും പോരുകോഴികളെപ്പോലെ പറന്നുകൊത്തി. ഒടുവിലിതാ വിധിയും വന്നിരിക്കുന്നു. സർക്കാറിന്റെ അടപ്പുതെറിച്ചു. സ്വാശ്രയ വിദ്യാഭ്യാസ നിയമത്തിന്റെ പുറന്തോടേ ബാക്കിയുള്ളു. അകക്കാമ്പ് അസാധുവായി. ന്യൂനപക്ഷ പദവി, സംവരണം, ഫീസ് നിർണയം, പൊതുപ്രവേശന പരീക്ഷ വഴിയുള്ള വിദ്യാർഥി പ്രവേശനം എന്നിവ സംബന്ധിച്ച സുപ്രധാന വകുപ്പുകൾ നാലും ജലരേഖയായി.

സുപ്രീംകോടതിയിൽനിന്നും പരിക്കേറ്റ് മടങ്ങിവന്ന മുണ്ടശ്ശേരിയുടെ നിയമത്തെ, ശ്രീരാമനെ പ്രേമിക്കാൻ പോയ ശൂർപ്പണഖയോടാണ് പണ്ട് സി.എച്ച് മുഹമ്മദ്കോയ ഉപമിച്ചത്. സി.എച്ച് ഉണ്ടായിരുന്നെങ്കിൽ, കരചരണങ്ങൾ മുറിക്കപ്പെട്ട് ചുടുകാട്ടിൽ കിടക്കുന്ന വാസവദത്തയോട് താരതമ്യം ചെയ്തേനെ, ബേബിയുടെ നിയമത്തെ.

അക്ഷരാർഥത്തിൽ ബേബി വധം ആട്ടക്കഥയാണ് ഡിവിഷൻ ബെഞ്ചിന്റെ വിധിന്യായം. സർക്കാറിനെതിരെ കടുകടുത്ത വിമർശം. നിയമത്തിന്റെ പീഠികയെ വരെ ചതച്ചു ചമ്മന്തിയാക്കിയിട്ടുണ്ട്.

പ്രതീക്ഷിച്ചപോലെ *മനോരമ, ദീപികാ*ദി പത്രങ്ങൾക്ക് വിധി ആനന്ദദായകം. *മാതൃഭൂമി*ക്കും *മാധ്യമ*ത്തിനും ഉൽകണ്ഠ, *ദേശാഭിമാനി*ക്ക് രോഷം. സ്വാശ്രയ നിയമത്തിനെതിരെ കുരിശുയുദ്ധം പ്രഖ്യാപിച്ച മാർ ജോസഫ് പവ്വത്തിൽ ദയാപരനായ കർത്താവിന് നന്ദി പറയുന്നു, ഇനിയെങ്കിലും ബേബിക്കുഞ്ഞാടിന് സൽബുദ്ധി തോന്നിക്കാൻ പ്രാർഥിക്കുകയും ചെയ്യുന്നു. ഹിന്ദു ഐക്യവേദിയും സോളിഡാരിറ്റിയും ഏതാണ്ട് ഒരേ സ്വരത്തിൽ വിധിയെ വിമർശിച്ചിട്ടുണ്ട്.

സർക്കാർ എന്തുകൊണ്ട് പരാജയപ്പെട്ടു എന്ന ചോദ്യത്തിനുത്തരമായി പരസ്പരപൂരകമായ നാല് സാഹചര്യങ്ങൾ ചൂണ്ടിക്കാട്ടാൻ കഴിയും. ഇവയിൽ ഏതെങ്കിലും ഒന്ന് മതിയായിരുന്നു നിയമത്തിന്റെ കഥകഴിക്കാൻ എന്നതു വേറെകാര്യം.

പ്രാക്കുളം ചെഗുവേര ധൈര്യസമേതം കയറിപ്പിടിച്ചത് മൂർഖൻപാമ്പിന്റെ വാലിലായിരുന്നു എന്നത് ഒന്നാമത്തെ സംഗതി. ഭരണഘടനാ വിദഗ്ധരോട് കൂടിയാലോചിച്ച് സകല പഴുതുമടച്ചുവേണമായിരുന്നു നിയമമുണ്ടാക്കാൻ. എതിരാളികൾ എന്തിനും പോന്നവരും ഏതറ്റംവരെ പോകാനും മടിക്കാത്തവരുമാണെന്ന് മന്ത്രി ഓർമിച്ചില്ല. തിരുമുമ്പിൽ സേവക്കാരായ ബുദ്ധിജീവികൾ ഓർമിപ്പിച്ചതുമില്ല. രണ്ടാം മുണ്ടശ്ശേരിയാകാനുള്ള വ്യഗ്രതയിൽ തിടുക്കപ്പെട്ടാണ് നിയമമുണ്ടാക്കിയത്. അതും, ഏതാണ്ട് സാഹിത്യ അക്കാദമിയിൽ അംഗങ്ങളെ നിശ്ചയിച്ച ലാഘവത്തോടെ. ബില്ലിന്റെ മൂന്നാം വായനക്കു തൊട്ടുമുമ്പാണ് വിവാദപരമായ എട്ട് (ബി), (സി) ഉപവകുപ്പുകൾ കൂട്ടിച്ചേർത്തത്. നിയമനിർമാണത്തിലെ അനവധാനതക്കു കിട്ടിയ അംഗീകാരമാണ് കോടതിവിധി.

കോടതികളുടെ വലതുപക്ഷ വ്യതിയാനമാണ് ശ്രദ്ധേയമായ രണ്ടാമത്തെ ഘടകം. സൂര്യനെല്ലി, പ്ലാച്ചിമട, കോവളം കൊട്ടാരം, എസ്.എം.ഇ, കോളനിരോധക്കേസുകളുടെ തുടർച്ചയാണ് ഈ വിധി. വൻതുക കോഴകൊടുത്ത് പിൻവാതിലിലൂടെ പ്രവേശനം നേടുന്ന വിദ്യാർഥികളുടെ ഭാവിയെക്കുറിച്ചുള്ള ഉത്കണ്ഠയാണ് ഇടക്കാല ഉത്തരവിൽ പ്രതിഫലിച്ചിരുന്നതെങ്കിൽ, സ്വാശ്രയ കോളജ് നടത്തുന്ന സാധുക്കൾക്ക് നഷ്ടം വരുമോ എന്ന ആകാംക്ഷയാണ് അന്ത്യവിധിയിൽ സ്പഷ്ടമാകുന്നത്. ആർക്ക് പ്രവേശനം നൽകണം, എത്ര ഫീസ് വാങ്ങണം എന്നൊക്കെ തീരുമാനിക്കേണ്ടത് മുതൽമുടക്കിയവനാണ്, സർക്കാറല്ല. ആഗോളീകരണ കാലത്ത് സംവരണം ഒരു അശ്ലീല പദമാണ്; സോഷ്യലിസം അസംബന്ധ സിദ്ധാന്തവും. നിർധനരായ വിദ്യാർഥികൾക്ക് പ്രവേശനം നിഷേധിക്കരുതെന്നൊരു ഉപദേശം സ്വാശ്രയ മാനേജ്മെന്റുകൾക്ക് നൽകാൻ കോടതി മറന്നില്ലതാനും.

കേസിന്റെ നടത്തിപ്പിലുണ്ടായ ശുഷ്കാന്തിയാണ് മൂന്നാമത്തെ സുപ്രധാന ഘടകം. സ്വാശ്രയ മാനേജ്മെന്റുകൾ നടത്തുന്ന തീവെട്ടിക്കൊള്ളയുടെ വിശദാംശങ്ങൾ കോടതിയെ ബോധ്യപ്പെടുത്താൻ സർക്കാറിനു സാധിച്ചില്ല. പ്രൊഫഷനൽ കോളജ് പ്രവേശനത്തെ സംബന്ധിച്ച് യാതൊരു നിയമവുമില്ലാതിരുന്ന കാലത്താണ് ടി.എം.എ. പൈ, ഇസ്ലാമിക് അക്കാദമി, ഇനാംദാർ കേസ് വിധികൾ വന്നതെന്നും പുതിയ നിയമത്തിന്റെ വെളിച്ചത്തിൽ മേൽപറഞ്ഞവ അപ്രസക്തമായെന്നും സമർഥിക്കാൻ കഴിഞ്ഞില്ല. ദിവസക്കൂലിക്ക് ആളെ കൊണ്ടുവന്നതിന്റെ ഗുണഫലം സർക്കാർ ശരിക്കും അനുഭവിച്ചു.

കേസ് പരിഗണിക്കുന്ന കാലത്ത് സംസ്ഥാനത്ത് നിലനിന്ന വൈകാരികാന്തരീക്ഷമാണ് അവസാന ഘടകം. ഇടക്കാല ഉത്തരവ് എതിരായപ്പോൾ എസ്.എഫ്.ഐക്കാർ നടത്തിയ അക്രമങ്ങൾ, ജസ്റ്റിസ് രാമചന്ദ്രനെതിരെ കെ.കെ. രാഗേഷ് നടത്തിയ പരാമർശങ്ങൾ, മെത്രാന്മാരുടെ 'രൂപ താ' നയത്തെപ്പറ്റിയുള്ള എം.എ. ബേബിയുടെ പരിഹാസം, ഏറ്റവുമൊടുവിൽ, കേസിന്റെ വിധി എന്തായാലും കേരളത്തിലാണ് സ്ഥാപനങ്ങൾ പ്രവർത്തിക്കേണ്ടത് എന്ന മന്ത്രിയുടെ താക്കീത്- ഇവയൊക്കെ നീതിപീഠത്തിനുമേൽ അബോധപൂർവമായ പ്രേരണ ചെലുത്തിയിരിക്കണം. ഭീഷണിപ്പെടുത്തി കാര്യം കാണാനാണ് സി.പി.എം ശ്രമിക്കുന്നതെന്ന് വ്യാഖ്യാനിക്കപ്പെട്ടു. മനഃശാസ്ത്ര യുദ്ധത്തിൽ മാനേജ്മെന്റുകൾക്ക് മേൽക്കൈ കിട്ടി.

ഇനിയെന്ത് എന്ന വലിയ ചോദ്യം ബാക്കിനിൽക്കുന്നു. ഏതാണ്ട് ആന്റണി-സൂപ്പി യുഗത്തിൽ തിരിച്ചെത്തിയിരിക്കുന്നു, പ്രൊഫഷനൽ വിദ്യാഭ്യാസരംഗം. നിയമയുദ്ധം അവശേഷിപ്പിച്ച കയ്പ് വേറെയും.

അപ്പീൽ കൊടുക്കും എന്ന് വിദ്യാഭ്യാസ മന്ത്രി പ്രഖ്യാപിച്ചിട്ടുണ്ട്. ജനുവരി 16ന് എസ്.എഫ്.ഐ ആഭിമുഖ്യത്തിൽ വിദ്യാഭ്യാസ ബന്ദ്. ജഡ്ജിമാരെ വഴിയിൽ തടയുന്ന പുതിയ സമരരീതി പരീക്ഷിക്കാവുന്നതാണ്.

ആടുകടിക്കാത്ത ഈ നിയമവുമായി സുപ്രീംകോടതിയിൽ ചെന്നാലോ? കണ്ടറിയണം!. ജനുവരി നാലിലെ വിധി മൊത്തമായി സ്റ്റേ ചെയ്തില്ലെങ്കിൽ 2007ലെ പ്രവേശനം കുന്തം. പഴുതടച്ച് പുതിയ നിയമമുണ്ടാക്കുന്നതാവും കരണീയം.

ഇതൊക്കെയാണെങ്കിലും സഖാവ് എം.എ. ബേബിക്ക് സന്തോഷിക്കാൻ വകയുണ്ട്. അദ്ദേഹം മുണ്ടശ്ശേരിയോട് ഒരു ചുവടുകൂടി അടുത്തെത്തിയിരിക്കുന്നു. 1957ലെ വിദ്യാഭ്യാസ നിയമം ആംഗ്ലോ ഇന്ത്യൻ സ്കൂളുകൾക്ക് ബാധകമാവില്ലെന്നും 14, 15 വകുപ്പുകൾ ന്യൂനപക്ഷ സ്ഥാപനങ്ങൾക്കു ബാധകമാക്കരുതെന്നും സുപ്രീംകോടതി വിധിച്ചിരുന്നു. ഇപ്പോഴിതാ ബേബിയുടെ നിയമത്തിനും കോടതിയിൽനിന്ന് മാരകമായി പരിക്കേറ്റിരിക്കുന്നു. സഖാവ് വൈകാതെ കാവ്യപീഠികയും നാടകാന്തം കവിത്വവുമെഴുതി പൂർണ മുണ്ടശ്ശേരിയാകുമെന്ന് പ്രത്യാശിക്കുക.